# ബൈബിൾ രഹസ്യങ്ങൾ

# നിത്യജീവൻ

## പ്രാപിക്കാൻ ഞാൻ എന്തു നന്മ ചെയ്യണം?

# നിത്യജീവൻ

പ്രാപിക്കാൻ ഞാൻ എന്തു നന്മ ചെയ്യണം?

സ്വാതന്ത്ര്യം, നിത്യത, നിത്യജീവൻ, സ്വസ്ഥത, രക്ഷ, സ്വർഗരാജ്യം ഇങ്ങനെ പല പദങ്ങൾ ബൈബിളിൽ നമുക്ക് കാണാം. ഈ പദങ്ങളിൽ ചിലതിനെ തമ്മിൽ ബന്ധപ്പെടുത്തുന്ന ഒരു സന്ദർഭം വി.മത്തായി വിശദീകരിക്കുന്നു. (മത്തായി 19:-16-26)

ധനികനായ ഒരു യുവാവ് യേശുക്രിസ്തുവിനോട് ചോദിച്ചു. നല്ല ഗുരോ, നിത്യജീവനെ പ്രാപിക്കാൻ ഞാൻ എന്തു നന്മ ചെയ്യണം?

17. അവൻ എന്നോട് നന്മയെക്കുറിച്ച് ചോദിക്കുന്നത് എന്ത്? നല്ലവൻ ഒരുത്തനേ ഉള്ളു. ജീവനിൽ കടപ്പാൻ ഇച്ഛിക്കുന്നു എങ്കിൽ കൽപനകളെ പ്രമാണിക്ക എന്ന് അവനോട് പറഞ്ഞു.

18. (കൽപനകൾ ഏവ എന്ന് അവൻ ചോദിച്ചതിന് യേശു:-കുല ചെയ്യരുത്, വ്യഭിചാരം ചെയ്യരുത്, മോഷ്ടിക്കരുത്, കള്ളസാക്ഷ്യം പറയരുത്;

(19) അപ്പനേയും അമ്മയേയും ബഹുമാനിക്ക; കൂട്ടുകാരനെ നിന്നേപ്പോലെ സ്നേഹിക്ക എന്നിവ തന്നെ എന്ന് പറഞ്ഞു.

20. യൗവ്വനക്കാരൻ യേശുവിനോട്: ഇവയൊക്കേയും ഞാൻ പ്രമാണിച്ചു വരുന്നു; ഇനി കുറവുള്ളത് എന്ത് എന്ന് പറഞ്ഞു.

21. യേശു അവനോട്:- സൽഗുണപൂർണ്ണനാകാൻ ഇച്ഛിക്കുന്നു എങ്കിൽ നീ ചെന്ന് നിനക്കുള്ളത് വിറ്റ് ദരിദ്രർക്ക് കൊടുക്ക; എന്നാൽ സ്വർഗത്തിൽ നിനക്ക് നിക്ഷേപം ഉണ്ടാകും, പിന്നെ വന്ന് എന്നെ അനുഗമിക്ക എന്ന് പറഞ്ഞു.

22. യൗവ്വനക്കാരൻ വളരെ സമ്പത്തുള്ളവനാകയാൽ ഈ വചനം കേട്ടിട്ട് ദുഃഖിച്ച് പൊയ്ക്കളഞ്ഞു.

23. യേശു തന്റെ ശിഷ്യന്മാരോട് ധനവാൻ സ്വർഗരാജ്യത്തിൽ കടക്കുന്നത് പ്രയാസം തന്നെ എന്ന് സത്യമായിട്ട് ഞാൻ നിങ്ങളോട് പറയുന്നു.

24. ധനവാൻ ദൈവരാജ്യത്തിൽ കടക്കുന്നതിനേക്കാൾ ഒട്ടകം സൂചിക്കുഴയിലൂടേ കടക്കുന്നത് എളുപ്പം എന്ന് ഞാൻ നിങ്ങളോട് പറയുന്നു എന്നു പറഞ്ഞു.

25. അത്കേട്ട് ശിഷ്യന്മാർ ഏറ്റവും വിസ്മയിച്ചു: എന്നാൽ രക്ഷിക്കപ്പെടുവാൻ ആർക്ക് കഴിയും എന്ന് പറഞ്ഞു.

26. യേശു അവരെ നോക്കി: അത് മനുഷ്യർക്ക് അസാദ്ധ്യം എങ്കിലും ദൈവത്തിന് സകലവും സാദ്ധ്യം എന്ന് പറഞ്ഞു.

ധനികനായ ചെറുപ്പക്കാരൻ ഒരു ദൈവവിശ്വാസിയും, തിരുവെഴുത്തുകൾ പ്രകാരം ജീവിച്ചവനും ആയിരുന്നു എന്ന് എന്ന് നമുക്കിവിടെ കാണാം. യേശുവിന്റെ കാലത്തെ പരീശന്മാരും, ശാസ്ത്രിമാരും, മഹാപുരോഹിതന്മാരും യെഹൂദപ്രമാണികളും ഒക്കെ ചെയ്തിരുന്നതുപോലെ ഒരു ആത്മീയ ജീവിതം യെഹൂദമതപ്രകാരം നയിച്ചിരുന്ന വ്യക്തിയായിരുന്നു അദ്ദേഹം. ജീവിതത്തിന്റെ ലക്ഷ്യം നിത്യജീവൻ പ്രാപിക്കുകയാണ് എന്ന് വ്യക്തമായ ഒരറിവ് അന്നത്തെ മതത്തിന്റെ പ്രവാചകരിൽ നിന്നവന് ലഭിച്ചിരുന്നു. നിത്യജീവൻ പ്രാപിക്കണം എന്ന് ആഗ്രഹിക്കുന്നവർ, അതിനെ

ക്കുറിച്ചന്വേഷിക്കുകയെങ്കിലും ചെയ്യുന്നവർ ആത്മീയമായി ഉയർന്നവർ തന്നെ യാണ്. ദൈവത്തിൽ നിന്നും അനുഗ്രഹം പ്രാപിക്കുമ്പോൾ മാത്രമാണ് ഒരാൾക്ക് അങ്ങനെയൊരു അറിവും ചിന്തയും ഒക്കെയുണ്ടാകുകയുള്ളൂ. ഒരു ദിവ്യപുരുഷനെ കാണാനും അദ്ദേഹത്തിൽ നിന്നും ഉപദേശങ്ങൾ സ്വീകരിക്കാനുമുള്ള മനസ് അദ്ദേഹത്തിനുണ്ടായിരുന്നു എന്ന് വ്യക്തമാണ്. ഈ ലോക ജീവിതത്തിന്റെ പരമമായ ലക്ഷ്യം മനുഷ്യന്റെ നിത്യത, സ്വസ്ഥത, സ്വാതന്ത്ര്യം, രക്ഷ നേടിയെടുക്കുകയാണ് എന്ന് വ്യക്തമായ അറിവുള്ള ആളായിരുന്നു ആ ചെറുപ്പക്കാരൻ. ഒരു സത്യാന്വേഷിയായിരുന്നു അദ്ദേഹം എന്ന് വ്യക്തം. കാരണം യേശുവിനെ സമീപിച്ച പലർക്കും ലൗകീകമായ ആഗ്രഹങ്ങൾ ഉണ്ടായിരുന്നു, അതാണവർ യേശുവിനോട് ചോദിച്ചതു. ശരീരീകമായ ദുഃഖങ്ങളിൽ നിന്നും മോചനം ആഗ്രഹിച്ചവരായിരുന്നു അതിൽ പൂരിഭാഗവും. കണ്ണിനു കാഴ്ച, മുടന്തിൽ നിന്നും സൗഖ്യം അങ്ങനെ പലതും. വേറെ ചിലർക്ക് മാനസീക പ്രശ്നങ്ങളയിരുന്നു. അശുദ്ധാത്മാവ് ബാധിച്ച ചിലർ യേശുവിനെ സമീപിച്ചു സൗഖ്യം പ്രാപിച്ചു. യേശു അത്തരക്കാരെക്കുറിച്ചു പറഞ്ഞു: അപ്പം തിന്ന് തൃപ്തരായതുകൊണ്ടത്രേ നിങ്ങൾ എന്നെ അനുഗമിക്കുന്നത്. യേശുവിനെ സമീപിച്ച പൂരിഭാഗം പേരുടേയും അവസ്ഥ ഇതായിരുന്നു. എന്നാൽ ഇവിടെ ഈ ചെറുപ്പക്കാരൻ അതിൽ നിന്നെല്ലാം വ്യത്യസ്ഥൻ. മോക്ഷം പ്രാപിക്കാൻ ഞാൻ എന്തു ചെയ്യണം എന്നാണവന് അറിയേണ്ടിയിരുന്നത്.

ഇന്നും യേശുവിൽ വിശ്വസിക്കുന്നവർ, യേശുവിനോട് പ്രാർത്ഥിക്കുന്നവർ, യേശുവിനെക്കുറിച്ച് പ്രസംഗിക്കുന്നവർ പല ലക്ഷ്യങ്ങൾ ഉള്ളവരാണ്. ലൗകീക ദുഃഖങ്ങളാണ് പലരേയും വിശ്വാസികൾ തന്നെയാക്കിയത്. ദുഃഖിതരുടെ ഒരു വലിയകൂട്ടം ദൈവത്തെ വിളിച്ചപേക്ഷിക്കുന്നു. രണ്ടാമത്തെ കൂട്ടർ ഇന്നുള്ള ലൗകീകസുഖഭോഗങ്ങൾ നില നിർത്തുക, വർദ്ധിപ്പിക്കുക എന്ന ലക്ഷ്യം ഉള്ളവരാണ്. ചിലർ ഒരു ജോലിക്ക വേണ്ടിയെങ്കിൽ ചിലർ സന്താന ലബ്ധിക്കുവേണ്ടിയാണ്. ചിലർക്ക് വേണ്ടത് സ്ഥാനമാനങ്ങളാണ്. പ്രസിദ്ധനായ ഒരു വേദപണ്ഡിതനോ പ്രാസംഗീകനോ ആകണമെന്നാണ് ചിലരുടെ ലക്ഷ്യം. അൽപം രോഗശാന്തിപോലെയുള്ള വരപ്രസാദങ്ങൾ നേടാൻ അവർ മുട്ടിപ്പായി പ്രാർത്ഥിക്കുന്നു. അത്തരത്തിൽ ഏതെങ്കിലും ഒരു കഴിവുണ്ടെങ്കിൽ പെട്ടെന്ന് പ്രസിദ്ധിനേടാം. പലവിശ്വാസികളാലും അറിയപ്പെടും, ബഹുമാനിക്കപ്പെടും, കുറച്ചു സമ്പത്തുമുണ്ടാക്കാം. എങ്കിലും ഇതൊന്നും മോക്ഷയാത്രയ്ക്ക് ഉതകുകയില്ല എന്ന് വ്യക്തമാണ്, അതിലുപരി അതിന് തടസവുമാണ്. അതുകൊണ്ട് അത്തരത്തിലുള്ളതെല്ലാം ത്യജിക്കാനാണ് യേശുക്രിസ്തു പറഞ്ഞത്.

ദുഃഖിതർ, സമ്പത്തുകൾ ആഗ്രഹിക്കുന്നവർ എന്നീ രണ്ടു വിഭാഗത്തിലും ഈ ചെറുപ്പക്കാരനെ പെടുത്താൻ പറ്റില്ല. അദ്ദേഹത്തിന് വേറെ ആഗ്രഹങ്ങൾ ഒന്നുമുണ്ടായിരുന്നില്ല യേശുവിൽ നിന്നും നേടാൻ. അദ്ദേഹത്തിന് വേണ്ടത് അറിവ് (ജ്ഞാനം) മാത്രമായിരുന്നു എന്ന് നമുക്ക് കാണാം. മറ്റു രണ്ടു കൂട്ടരിൽ നിന്നും വ്യത്യസ്ഥനും ഉയർന്നവനുമാണ് അയാൾ. കാരണാം അത് മോക്ഷത്തിലേക്ക് നയിക്കുന്നതാണ്. പരിജ്ഞാനത്തിന്റെ ആവശ്യകതയേക്കുറിച്ച് വി.പൗലോസ് എടുത്ത് പറയുന്നുണ്ട്.

വരം ലഭിച്ചവർ മാത്രമേ മോക്ഷത്തെക്കുറിച്ചുള്ള വചനങ്ങൾ അന്വേഷിക്കുന്നുള്ളൂ അത് ഗ്രഹിക്കുന്നുള്ളൂ എന്നാണ് വേദം പറയുന്നത്. ദൈവത്തെ അന്വേഷിക്കുന്ന ബുദ്ധിമാൻ ഉണ്ടൊ എന്നറിയാൻ ദൈവം സ്വർഗത്തിലിരുന്ന് ഉറ്റു നോക്കുന്നു. ഇല്ല ഒരുത്തനുമില്ല. യേശുവിനെ പിൻപറ്റിയ പതിനായിരങ്ങളിൽ രക്ഷിക്കപെടാൻ (നിത്യ ജീവൻ പ്രാപിക്കാൻ) ഞാൻ എന്തൊക്കെ ചെയ്യണം എന്ന് ചോദിച്ചതു ഒരുത്തൻ മാത്രമായിരുന്നു. ഉള്ളതിൽ സംതൃപ്തനായിരുന്നെങ്കിലും അതുപേക്ഷിക്കാൻ അദ്ദേഹത്തിന് കഴിഞ്ഞില്ല. അതുകൊണ്ട് യേശുക്രിസ്തുവിനെ അനുഗമിക്കാനോ, സത്ഗുണപൂർണ്ണനായിത്തീരാനോ അദ്ദേഹത്തിന് കഴിഞ്ഞില്ല. അതുകൊണ്ട് യേശുക്രിസ്തു ശിഷ്യന്മാരെ അനുഭവത്തിൽ കാണിച്ചുകൊടുത്തുകൊണ്ട് ഒരു വലിയ പാഠം പഠിപ്പിച്ചു. ധനവാൻ സ്വർഗരാജ്യത്തിൽ കടക്കുന്നത് പ്രായാസം. ഈ തത്വത്തെ മുൻനിർത്തി തന്റെ ശിഷ്യനാകണമെങ്കിൽ എല്ലാം ത്യജിച്ചേ പറ്റു എന്ന് യേശു നിഷ്ക്കർഷിച്ചു.

ഈ വേദഭാഗത്ത് മൂന്ന് വിഷയങ്ങളെ ഏകീഭവിപ്പിക്കുന്നത് നമുക്ക് കാണാം. നിത്യജീവൻ പ്രാപിക്കുക എന്നതാണ് ഒരു വിഷയം. ധനവാൻ സ്വർഗരാജ്യത്തിൽ കടക്കുക പ്രയാസം എന്ന് പറഞ്ഞുകൊണ്ട് നിത്യജീവൻ പ്രാപിക്കുന്നതും, സ്വർഗരാജ്യത്തിലേക്ക് കടക്കുന്നതും ഒന്നു തന്നെയാണ് എന്ന് യേശുക്രിസ്തു വെളിപ്പെടുത്തുന്നു. ഈ വിഷയത്തോടുള്ള ബന്ധത്തിൽ ശിഷ്യന്മാർ ചോദിക്കുന്നത് മൂന്നാമതൊരു വിഷയത്തെക്കുറിച്ചാണ്. രക്ഷിക്കപ്പെടുകയാണത്. ഈ മൂന്നു വിഷയങ്ങളും ഒരേ വസ്തുതയെ തന്നെയാണ് പ്രതിനിധാനം ചെയ്യുന്നത് എന്നിവിടെ വ്യക്തമാണ്. പലപ്പോഴും അവ്യക്തമായി സംസാരിച്ച യേശു ഇവിടെ വ്യക്തമായിട്ടാണ് കാര്യം പറയുന്നത്.

ആ യൗവ്വനക്കാരന്റെ ചോദ്യം നമുക്ക് വേറൊരു വിധത്തിൽ ചോദിക്കാം. രക്ഷപ്രാപിക്കാൻ ഞാൻ എന്ത് നന്മ ചെയ്യണം? സ്വർഗരാജ്യത്തിലേക്ക് പ്രവേശിക്കാൻ ഞാൻ എന്ത് നന്മ ചെയ്യണം?.

ഇത്തരത്തിലുള്ള ഒരാഗ്രഹം, ആവശ്യബോധം ഉണ്ടാകുകയാണ് ആദ്യം വേണ്ടത്. അതുണ്ടാകുന്നത് ഒരു പ്രത്യേക ജീവിതത്തിലൂടെയാണ്. പിതാവായ ദൈവത്തിന്റെ പ്രസാദം പ്രാപിക്കുന്നതിനുള്ള ഒരു ജീവിതം. അതിന്റെ ഫലമായി ഈ ലോക സുഖഭോഗങ്ങളുടെ അനിത്യതയും, ജഡീകാഭിലാഷങ്ങളിലൂടെ മനുഷ്യൻ വഞ്ചിക്കപ്പെട്ട് ബന്ധിതനായിത്തീരുന്നത് എങ്ങനെയെന്നും അറിവുണ്ടാകുന്നു. താൻ ഈ ലോകത്ത് ബന്ധിതനാണ് എന്ന ഉൾബോധം ഉണ്ടാകുമ്പോൾ മാത്രമേ ഇതിൽ നിന്നെങ്ങനെ രക്ഷപെടാം എന്ന ചിന്ത തന്നെയുണ്ടാകുകയുള്ളു. ആ ചിന്ത നിരന്തരമാകുകയും അന്വേഷണം ആരംഭിക്കുകയും ചെയ്യുന്നു. അപ്പോഴാണ് ഈ വിഷയത്തെക്കുറിച്ചറിവുള്ളവരെ, ആധികാരീകമായി അതിനെക്കുറിച്ച് വിവരിച്ചു തരാൻ കഴിവുള്ള ഒരാളെ കണ്ടെത്താനുള്ള ശ്രമം ഉണ്ടാകുകയുള്ളു. അങ്ങനെ കണ്ടെത്തിയ ശേഷമാണ് നിത്യജീവൻ പ്രാപിക്കാൻ, രക്ഷപ്രാപിക്കാൻ, സ്വർഗരാജ്യം അവകാശമാക്കാൻ ഞാൻ എന്തു ചെയ്യണാം എന്ന ചോദ്യം ഉണ്ടാകുന്നുള്ളൂ. എന്നാൽ നമ്മളിൽ പലരും അത്തരത്തിലുള്ള ഒരവസ്ഥ യിലല്ല. അതിന്റെ ആവശ്യം നമുക്കില്ല. കുട്ടിയും കുടുംബവുമായി ഇപ്പോൾ സാമന്യം തരക്കേടില്ലാത്ത രീതിയിൽ അലപം വിശ്വാസവും അതിലുപരി പ്രസംഗവുമായി പലരാലും ബഹുമാനിക്കപ്പെട്ട്, അംഗീകരിക്കപ്പെട്ട് സ്വർഗരാജ്യത്തിനവകാശിയായി ജീവിക്കുന്നു. ഇനി മരണശേഷം ദൈവം ഒരുക്കിയിരിക്കുന്ന ആ നിത്യഭവനത്തിലേക്ക് പ്രവേശിക്കും. അഥവാ നാം സ്വതന്ത്രനായിക്കഴിഞ്ഞു, ഇനി സ്വാതന്ത്ര്യം നേടേണ്ടതില്ല, സ്വർഗരാജ്യത്തെ അവകാശമാക്കിക്കഴിഞ്ഞു എന്നൊക്കെ ഉറച്ച് വിശ്വസിക്കുന്നു. വിശ്വാസമാണല്ലോ എല്ലാം. അതുകൊണ്ട് ആ ചെറുപ്പക്കാരൻ ചോദിച്ച ചോദ്യം നമ്മളിൽ നിന്നും ഉണ്ടാകുകയില്ല. രക്ഷിക്കപ്പെടുകയും മറ്റുള്ളവരെ രക്ഷിക്കപ്പെടുത്തുകയും ചെയ്യുന്ന അവസ്ഥയിലാണ് നാം ഇപ്പോൾ. അതുകൊണ്ട് അത്തരത്തിൽ ചിന്തിക്കേണ്ട ആവശ്യം പോലുമില്ല.

സത്ഗുണപൂർണ്ണതയേക്കുറിച്ച് യേശുക്രിസ്തു പറയുന്നു. പിതാവ് സത്ഗുണപൂർണ്ണനായിരിക്കുന്നതുപോലെ സത് ഗുണപൂർണ്ണനായിത്തീരാൻ നീ ഇച്ഛിക്കുന്നു എങ്കിൽ നിനക്കുള്ളതെല്ലാം വിറ്റ് ദരിദ്രർക്ക് കൊടുക്കുക, എന്നാൽ സ്വർഗത്തിൽ നിനക്ക് നിക്ഷേപം ഉണ്ടാകും. സ്വർഗത്തിൽ നിക്ഷേപം ഇല്ലാത്തവർക്ക് അവിടെ പ്രവേശിക്കാനാകില്ല. അതിലുപരി ഒരുവന്റെ നിക്ഷേപം എവിടെയാണോ അവിടെയായിരിക്കും അവന്റെ ഹൃദയം. അതിനർത്ഥം നിക്ഷേപം ഈ ഭൂമിയിലെങ്കിൽ അതിനെ ത്യജിക്കാൻ കഴിയില്ല. ഇതിനെ വിടാതെ അതിനെ പിടിക്കാനും കഴിയില്ല.

എന്താണ് സത്ഗുണപൂർണ്ണത? (What is perfection?)എന്താണ് ദുർഗുണങ്ങൾ? ഈ ലോകത്തിൽ എന്തെങ്കിലും ഒന്നിനോടുള്ള ആഗ്രഹം ഒരു വലിയ തെറ്റാണോ? ഒരിക്കലുമല്ല. പക്ഷെ ദൈവരാജ്യത്തിലേക്കുള്ള യാത്രയ്ക്ക് അത് തടസമാണ്, ബന്ധനമാണ് എന്നാണ് യേശുക്രിസ്തു പറഞ്ഞത്. അതുകൊണ്ട് നിനക്കുള്ളതെല്ലാം ത്യജിച്ച്, നിന്നെത്തന്നെ ത്യജിച്ച് (പകച്ച്) എന്നെ അനുഗമിക്കുക. ഇതിന് കഴിയാത്ത വർ

ക്ക് ഒരിക്കലും തന്റെ ശിഷ്യനാകാനോ, അഭ്യാസം തികയുമ്പോൾ സത്യം അറിഞ്ഞ് സ്വതന്ത്രനാകാനോ സാധ്യമല്ല. ആശ ഒരു ബന്ധനമായതുകൊണ്ട് ആശാപാശം എന്ന് നാടൻ ശൈലിയിൽ പറയുന്നു. പാശം എന്നാൽ കയറ്. നമ്മുടെ ഓരോ ആഗ്രഹവും നമ്മെ ഈ ലോകത്തിലേക്ക് ബന്ധിക്കുന്ന ഒരു കയറാണ് എന്ന് ബുദ്ധിമാൻ മനസിലാക്കുന്നു. നല്ല ആഗ്രഹങ്ങൾ എന്ന് നമ്മൾ കരുതുന്നവപോലും ബന്ധനമാകയാൽ അതും ത്യജിക്കണമെന്ന് യേശുക്രിസ്തു പത്രോസിനെ സാത്താനേ എന്ന് വിളിച്ചുകൊണ്ട് ഓർമ്മിപ്പിക്കുന്നു. യേശുക്രിസ്തു ക്രൂശുമരണം വരിക്കരുത് എന്ന പത്രോസിന്റെ ആഗ്രഹം നിർദ്ദോഷമാണ്. എന്നിട്ടും സാത്താനെ നീ എനിക്ക് ഇടർച്ചയാകുന്നു, എന്നെ വിട്ട് പോകുക എന്ന് പറയണമെങ്കിൽ അതിന്റെ ഗൗരവം അത്ര വലുതായിരിക്കണം.

വെളിച്ചത്തിലേക്ക് നയിക്കുന്ന ഗുണങ്ങളാണ് സത്ഗുണങ്ങൾ, അന്ധകാരത്തിലേക്ക് നയിക്കുന്നവ ദുർഗുണങ്ങളും. സ്വർഗീയ സമ്പത്തുകൾ സമ്പാദിക്കാത്തവരിൽ ലൗകീക സമ്പത്തുകൾ അനവധി കാണപ്പെട്ടാലും രക്ഷയിലേക്ക് അതൊന്നും നയിക്കാൻ പര്യാപ്തമല്ല എന്ന് മാത്രമല്ല രക്ഷയിലേക്ക് ഒരിക്കലും വിടാതെ ബന്ധിക്കുന്ന ചങ്ങലകളോ ജയിലുകളോ ആയി പരിണമിക്കുന്നു. അതുകൊണ്ട് സത്ഗുണങ്ങളെക്കുറിച്ചും വിട്ടുകളയേണ്ട ദുർഗുണങ്ങളേക്കുറിച്ചും വ്യക്തവും വിശദവുമായ ഒരറിവ് നേടിയതിനുശേഷം മാത്രമാണ് ഒരു സ്വർഗീയ യാത്ര ആരംഭിക്കുന്നത് എന്നതുകൊണ്ട് ലൗകീകമായതെല്ലാം വിറ്റ് ദരിദ്രർക്ക് കൊടുത്ത് സ്വർഗീയ സമ്പത്തുകൾ ഉണ്ടാക്കാൻ യേശുക്രിസ്തു ആ ചെറുപ്പക്കാരനോട് പറഞ്ഞു.

അസത്യത്തിന്റെ മൂർത്തീഭാവമാണ് സാത്താൻ. സത്യത്തിന്റെ മൂർത്തീഭാവമാണ് ദൈവം. ഒന്ന് പ്രകാശവും മറ്റേത് ഇരുട്ടുമാണ്. അന്ധതമസിലേക്ക് നയിക്കുന്നത് സാത്താനാണ്. അന്ധകാരത്തിന്റെ ആത്മീയ അർത്ഥം അജ്ഞാനം, തെറ്റായ അറിവ് എന്നാണ്. അതുകൊണ്ട് തമസിൽ നിന്നു പ്രകാശത്തിലേക്ക് നയിക്കേണമേ എന്ന് പ്രാർത്ഥിക്കുന്നു. അസത്യത്തിൽ കഴിയുന്നവർ യേശുക്രിസ്തുവിനെ പിൻപറ്റി യേശുക്രിസ്തുവിന്റെ നിർദ്ദേശപ്രകാരം അഭ്യസിക്കുന്നു. അഭ്യാസം പൂർത്തിയാകുമ്പോൾ ശിഷ്യൻ ഗുരുവിനേപ്പോലെത്തന്നെയായിത്തീരുന്നു എന്നാണ് യേശുക്രിസ്തു പറഞ്ഞത്. അസത്യത്തെ മുറുകെപ്പിടിക്കുന്നവർ സാത്താനെ ആരാധിക്കുകയാണ് ചെയ്യുന്നത്. സത്യനമസ്ക്കാരികൾ ആത്മാവിനെ, സത്യത്തെ ആരാധിക്കുന്നു.

സത്യത്തിൽ നിന്നും അകറ്റിനിർത്തുക, സത്യം അറിയുന്നതിൽ നിന്നും മനുഷ്യനെ തിരിച്ച് അസത്യം അവനെ ബോധിപ്പിക്കുകയാണ് സാത്താന്റെ തന്ത്രം. അതിന് വെളിച്ചദൂതന്റെ വേഷമാണ് ഉത്തമം. അത് വളരെ ഭംഗിയായി സാത്താൻ പ്രയോജനപ്പെടുത്തുന്നു. രക്ഷ നിനക്ക് ലഭിച്ചിരിക്കുന്നു നീ ഇനിയൊന്നും ചെയ്യേണ്ടതില്ല എന്ന് ധരിപ്പിക്കുന്നതിലൂടെ സാത്താൻ പലരേയും, ഒരു പക്ഷെ കോടികളേ വെളിച്ച ദൂതന്മാരിലൂടെതന്നെ നേടിയിരിക്കുന്നു. അതിനും ഉപയോഗിക്കുന്നത് വേദ വചനങ്ങൾ തന്നെയാകയാൽ ആരും സംശയിക്കുകയുമില്ല. സാത്താന്റെ ബന്ധനത്തിൽ അടിമയായിരിക്കുകയും താൻ രക്ഷപ്രാപിച്ചിരിക്കുന്നു എന്നു ധരിക്കുകയും ചെയ്യുന്ന നിർഭാഗ്യാവസ്ഥ എത്ര ഘോരം, ബലിഷ്ഠം എന്ന് ചിന്തിക്കാൻ പോലുമനുവദിക്കാത്ത സാത്താന്റെ തന്ത്രം എത്രവലിയത്.

വേദത്തെക്കുറിച്ചുള്ള അറിവ് പോലും ചിലപ്പോൾ സാത്താന്യമായി മാറുന്നത് ബൈബിളിൽ നമുക്ക് കാണാം. മശീഹായുടെ വരവിനെക്കുറിച്ച് അറിഞ്ഞിരുന്ന വിശ്വാസികളുടെ ഇടയിലേക്കാണ് യേശുക്രിസ്തു വന്നത്. ബേത്ലേഹേമിൽ നിന്നും യെഹൂദന്മാരെ ഭരിക്കാൻ വരുന്ന ഒരു രാജകുമാരനായിട്ടാണ് മശീഹയെക്കുറിച്ച് അവർ കരുതിയിരുന്നത്. മാത്രമല്ല ക്രിസ്തുവരുമ്പോൾ അവൻ എവിടെ നിന്നും വന്നു എന്നറിയാൻ കഴിയില്ല എന്നും അവർ കരുതിയിരുന്നു. എന്നാൽ അവർ യേശുവിനെ ജോസഫിന്റേയും മറിയുടേയും മകനായി ചെറുപ്പം മുതലെ അറിയുമായിരുന്നത് അവർക്ക് വിനയായി. ബേത്ലേഹേമിൽ പ്രത്യക്ഷമാകുന്നതിനുപകരം അവർ കണ്ടത് ഗലീലയിലാണ്. അത്തരം അറിവുകൾ അവർക്കില്ലായിരുന്നെങ്കിൽ ഒരു പക്ഷെ അ

വർക്ക് യേശുവിനെ മശീഹയായി അംഗീകരിക്കാൻ കഴിയുമായിരുന്നു എന്ന് വേണം ചിന്തിക്കാൻ. വേദവചനങ്ങളിൽ പോലും അവ്യക്തതയിലൂടേയും, തെറ്റായ ധാരണയിലൂടേയും സാത്താൻ അവന്റെ ജോലി കൃത്യമായി നിർവ്വഹിക്കുന്നു. സകലരേയും മോഹിപ്പിക്കുക(തെറ്റായി ധരിപ്പിക്കുക)യാണ് സാത്താന്റെ ഒരു ധർമ്മം. സത്യത്തിനുമുകളിൽ സ്വർണ്ണത്തിന്റെ ഒരാവരണം തീർത്ത് സത്യത്തെ അവൻ മൂടിവെയ്ക്കുന്നു.

സ്വതന്ത്രനാകാൻ ആഗ്രഹിക്കുന്നവർക്ക് ആദ്യമേ വേണ്ടത് എന്തൊക്കെയാണ് ബന്ധനങ്ങൾ എന്ന ജ്ഞാനമാണ്. അത്തരത്തിലുള്ള ഒരു പൂർണ്ണജ്ഞാനമില്ലാത്തവർക്ക് ബന്ധനത്തിൽ തന്നെ ഇരിക്കുമ്പോഴും തങ്ങൾ സ്വതന്ത്രർ എന്ന് വിശ്വസിക്കേണ്ടി വരുന്നു. അത്തരത്തിൽ സ്വാതന്ത്ര്യം പ്രാപിച്ചു എന്ന് വിശ്വസിക്കുന്നവരെ പലരേയും നമുക്ക് കാണാം. സ്വാതന്ത്ര്യം പ്രാപിച്ച അവസ്ഥയേക്കുറിച്ചുള്ള അജ്ഞത, ബന്ധനങ്ങളെക്കുറിച്ച് വേണ്ടത്ര അറിവില്ലായ്മ, ആത്മീയ വിഷയങ്ങളിൽ വേണ്ടത്ര പരിജ്ഞാനമില്ലായ്മ മുതാലയവയെല്ലാം വിശ്വാസികളെ അന്ധതയിലേക്ക് നയിക്കുന്നു.

യേശുവിന്റെ കാലഘട്ടത്തിൽ തന്നെ, എന്താണ് ബന്ധനങ്ങൾ എന്നറിയാത്ത ഒരു ജനതയെ ബൈബിൾ തന്നെ ചിത്രീകരിക്കുന്നുണ്ട്.

‘‘എന്റെ വചനത്തിൽ നിലനിൽക്കുന്നു എങ്കിൽ നിങ്ങൾ വാസ്തവമായി എന്റെ ശിഷ്യന്മാരായി, സത്യം അറികയും സത്യം നിങ്ങളെ സ്വതന്ത്രന്മാരാക്കുകയും ചെയ്യും എന്ന് പറഞ്ഞു.

ഞങ്ങൾ അബ്രഹാമിന്റെ സന്തതി; ആർക്കും ഒരു നാളും ദാസന്മാരായി ഇരുന്നിട്ടില്ല; നിങ്ങൾ സ്വതന്ത്രന്മാർ ആകും എന്ന് നീ പറയുന്നത് എങ്ങനെ എന്ന് ഉത്തരം പറഞ്ഞു. (യോഹന്നാൻ :–8–31–33)

ഇവിടത്തെ യേശുക്രിസ്തുവിന്റെ ശ്രോതാക്കൾക്ക് അവർ ബന്ധനത്തിലാണ്, അടിമത്തത്തിലാണ് എന്ന സത്യം അറിയില്ല, അതുകൊണ്ട് തന്നെ യേശുക്രിസ്തു പറയുന്ന സ്വാതന്ത്ര്യത്തിന്റെ ആവശ്യവും അവർക്കില്ല.

സ്വാതന്ത്ര്യത്തെക്കുറിച്ചുള്ള അവരുടെ വ്യത്യസ്ഥമായ അറിവ് യഥാർത്ഥ സ്വാതന്ത്ര്യത്തെക്കുറിച്ചന്വേഷിച്ചറിയാൻ പോലും തടസമായിത്തീരുന്നു. ഇതുപോലെ പലപ്പോഴും മനുഷ്യരുടെ അപക്വമായ അറിവ് തന്നെ യഥാർത്ഥമായത് സ്വീകരിക്കാൻ തടസമായിത്തീരാറുണ്ട്.

സ്വതന്ത്രനായിത്തീരാൻ എന്തു ചെയ്യണമെന്ന് ഉപദേശിക്കുകയായിരുന്നു യേശുക്രിസ്തുവിന്റെ ലക്ഷ്യം. അടിമത്വത്തിൽ കഴിയുന്നു എന്ന് അറിയുന്നവർക്കാണല്ലോ സ്വാതന്ത്ര്യം പ്രാപിക്കേണ്ട ആവശ്യം. ബന്ധനങ്ങളിൽ നിന്നും മോചനം (രക്ഷ) പ്രാപിക്കണമെന്ന് ഒരാൾക്ക് ആഗ്രഹം ഉണ്ടാകണമെങ്കിൽ ആദ്യമേ വേണ്ടത് താൻ ബന്ധനത്തിലാണ്, അടിമത്തത്തിലാണ് എന്ന തിരിച്ചറിവും, ബോദ്ധ്യവുമാണ്. ബന്ധനങ്ങളെപ്പോലും സ്വാതന്ത്ര്യമായി തെറ്റിദ്ധരിക്കുന്ന അവസ്ഥയിലാണ് അന്ന് ചിലർ ഉണ്ടായിരുന്നത്. അതുകൊണ്ട് അവർ ബന്ധനത്തിലാണ് എന്ന സത്യം അറിഞ്ഞിരുന്നില്ല എന്ന് മാത്രമല്ല, അബ്രാഹാമിന്റെ സന്തതിയെന്ന നിലയിൽ അഹംകരിക്കുക കൂടിയായിരുന്നു എന്ന് കാണാം.

ബൈബിൾ പറയുന്നു, മനുഷ്യൻ എന്തിനോട് തോൽക്കുന്നുവൊ, അതിന്റെ ദാസൻ ആകുന്നു എന്നാണ്. ഈ ലോകത്തിന്റെ ആതിപത്യം നേടാത്തവരെല്ലാം ബന്ധനത്തിലാണ്, അടിമത്തത്തിലാണ്, ദാസ്യത്തിലാണ്. ഈ ലോകത്തിന്റെ രാജാവായിത്തീരുകയെന്നാൽ സ്വതന്ത്രനാകുകയെന്നാണ് ആത്മീയ അർത്ഥം. ഇസ്രായേലിന്റെ രാജാവായ ക്രിസ്തു അത്തരത്തിലുള്ള രാജാവായിരുന്നു. പക്ഷെ അന്നത്തെ യെഹൂദ പ്രമാണികൾ ധരിച്ചത് അവരെ ഭരിക്കാൻ വരുന്ന ഒരു ലൗകീകരാജാവ് എന്നാണ്. ഇവിടെ യേശുക്രിസ്തു ലോകത്തെ ജയിച്ചാണ് രാജാവായത്, അടക്കി ഭരിച്ചല്ല. ഈ

ലോകത്ത് ഒന്നിനും ആകർഷിക്കാനോ, പ്രലോഭിപ്പിക്കാനോ കഴിയാത്ത ഒരവസ്ഥയിലേക്ക് എത്തിച്ചേരുകയാണ് രാജവാകാനുള്ള മാർഗം. തല ചായ്ച്ചുറങ്ങാൻ തന്റേതായി ഒരിടം പോലുമില്ലാതിരുന്ന യേശുക്രിസ്തു തന്നെ പിൻപറ്റുന്നവരും അതുപോലെയായിരിക്കണം എന്ന് പറഞ്ഞു. നിനക്കുള്ളതെല്ലാം ത്യജിച്ച് നിന്നെത്തന്നെ പകച്ച് എന്നെ അനുഗമിക്കുകയെന്നാണ് യേശുക്രിസ്തു പറഞ്ഞത്.

അന്നന്നുവേണ്ട ആഹാരത്തിന്നായി പ്രാർത്ഥിക്ക എന്ന് പറഞ്ഞ യേശുവും ശിഷ്യന്മാരും ദരിദ്രരുടെ പ്രതീകങ്ങൾ ആയിരുന്നു. എല്ലാം ത്യജിച്ചവർ അന്നന്നത്തെ ആഹാരത്തിന്നായി പ്രാർത്ഥിക്കുന്നത് കണ്ട് രണ്ടോ മൂന്നോ കൊല്ലത്തേക്കുള്ള ആഹാരമോ, അതു വാങ്ങാനുള്ള പണമോ സൂക്ഷിച്ച് വെച്ചിട്ടുള്ളവർ അന്നന്നുവേണ്ട ആഹാരം ഞങ്ങൾക്ക് നൽകേണമേ എന്ന് പ്രാർത്ഥിക്കുന്നതിൽ ഒരു പന്തികേടുണ്ട്. അത്തരത്തിൽ പ്രാർത്ഥിക്കേണ്ടി വരുന്ന ഒരവസ്ഥയിലായിത്തീരുകയും, അതുപോലെ പ്രാർത്ഥിക്കുകയും ചെയ്യുമ്പോൾ പ്രാർത്ഥനയും ജീവിതവും അർത്ഥവത്താകും.

പാപങ്ങൾ മാത്രമാണ് ബന്ധനങ്ങൾ എന്നാണ് പല സുവിശേഷ പ്രവർത്തകരും ധരിച്ചിരിക്കുന്നത്. ചങ്ങല ഇരുമ്പാണെങ്കിലും, സ്വർണ്ണമാണെങ്കിലും ബന്ധനം ബന്ധനം തന്നെയാണ്. രക്ഷ വേണ്ടത് ബന്ധങ്ങളിൽ നിന്നാണ്. സ്വാതന്ത്ര്യം വേണ്ടത് ബന്ധനങ്ങളിൽ നിന്നാണ്. ആ ബന്ധനങ്ങൾ എന്തൊക്കെയെന്നറിയാൻ പോലും ആഗ്രഹമില്ലാത്തവർ പലപ്പോഴും സ്വാതന്ത്ര്യത്തെക്കുറിച്ചും, രക്ഷയേക്കുറിച്ചും മറ്റുള്ളവരെ പഠിപ്പിക്കുന്നു. കുരുടൻ കുരുടരെ നയിച്ചാലത്തെ അവസ്ഥയേക്കുറിച്ച് യേശുക്രിസ്തു പറഞ്ഞത് ഇവിടെ സ്മരണീയമാണ്.

ബാഹ്യവും ആന്തരീകവുമായ ബന്ധങ്ങളെ പൊട്ടിച്ചെറിയുക എന്ന് ഒറ്റ വാചകത്തിൽ യേശുക്രിസ്തു പറഞ്ഞതിന്റെ ഗൗരവം ഇന്ന് പലർക്കും അറിയുന്നില്ല. ഒന്നും ത്യജിക്കാൻ പറ്റിയ ഒരു മാനസീകാവസ്ഥയിലല്ല പലരും. വരം ലഭിച്ചവർക്ക് മാത്രമെ അതിനു കഴിയൂ എന്നാണ് യേശുക്രിസ്തു പറഞ്ഞത്. ബന്ധനങ്ങൾ ബാഹ്യമായും ആന്തരീകമായും ഉണ്ടാകുന്നു എന്ന അറിവ് ഉണ്ടാകണമെങ്കിൽ തന്നെ ദൈവത്തെ പ്രസാദിപ്പിച്ച് ദൈവത്തിൽ നിന്നും അനുഗ്രഹം നേടണം. എന്തൊക്കെയാണ് തന്നെ ബന്ധിച്ചിട്ടുള്ള ബന്ധനങ്ങൾ എന്ന് അറിയാനും അത് ബോദ്ധ്യം വരാനും ഒട്ടേറെ പുണ്യകർമ്മങ്ങൾ ചെയ്ത് ഈശ്വരാനുഗ്രഹം പ്രാപിച്ചവർക്കേ കഴിയുന്നുള്ളൂ. ന്യായപ്രമാണത്തിന്റെ ലക്ഷ്യം അത്രവരെ മാത്രമാണ്. ചിത്തശുദ്ധീകരണം സാധിക്കാൻ ന്യായപ്രമാണം സഹായിക്കുന്നു. അതിനപ്പുറത്തേക്കുള്ള യാത്ര(മോക്ഷയാത്ര) ഒരു ഗുരുവിലൂടെ മാത്രമേ കഴിയൂ. ലക്ഷ്യം നേടിയ ഒരാൾക്കുമാത്രമെ ഗുരുവാകാനും കഴിയൂ. ഒരു ഗുരുവിലൂടെയല്ലാതെ ആർക്കും ദൈവത്തിലെത്തിച്ചേരാൻ കഴിയില്ല എന്ന് തന്നെയാണ് ഭാരതീയ ദർശനങ്ങളും പറയുന്നത്.

ലൗകീക ആഗ്രഹങ്ങളുടെ ഒരു വലിയ കൂമ്പാരവുമായിട്ടാണ് ഓരോ ജീവനും ഈ ഭൂമിയിലേക്ക് വരുന്നത്. അവർക്ക് പല അഭിലാഷങ്ങളും പൂർത്തീകരിക്കേണ്ടതുണ്ട്. പ്രവർത്തിമാർഗം അവർക്ക് അവലംബിക്കേണ്ടതുണ്ട്. ഹൃദയം(ചിത്തം) ശുദ്ധമാകത്തക്കവണ്ണം ഉള്ള ഒരു ജീവിതമാണവർക്ക് വേദം വിധിച്ചിട്ടുള്ളത്. ജീവന്റെ പരിണാമം ഊർദ്ധഗതിലേക്ക് തിരിച്ചുവിടാനാണ്, ജീവിതശൈലി നിയമങ്ങളും, കൽപനകളുമെല്ലാം. അത് പിൻപറ്റുന്നവർക്ക് കാലംകൊണ്ട് ചിത്തശുദ്ധിയുണ്ടാകുന്നു. പ്രവർത്തിമാർഗം(കർമ്മമാർഗം) നേരിട്ട് മോക്ഷത്തിലേക്ക്നയിക്കുന്നില്ല, എങ്കിലും അതിനേക്കൂടാതെ ഒരാൾക്ക് ചിത്തശുദ്ധി (വരം ലഭിച്ചവർ)സമ്പാദിക്കാനോ ലക്ഷ്യത്തിലെത്തിച്ചേരാനോ കഴിയുന്നില്ല.

ലൗകീക ജീവിതം പലർക്കും ആദ്യഘട്ടത്തിൽ ആവശ്യമായിരിക്കുന്നു. ആഗ്രഹങ്ങളുടെ പൂർത്തീകരണമാണ് ജീവിതം എന്ന് ധരിക്കുന്നവർ പാപകർമ്മങ്ങൾ ചെയ്യാനും അധഃപതിക്കാനും ഇടയാകുന്നു. താമസീകകർമ്മങ്ങൾ ചെയ്യുന്ന ജീവൻ അധോഗതിയിലേക്ക് പോകുന്നു. സാത്വിക കർമ്മങ്ങൾ ചെയ്യുന്നവർ ഊർദ്ധ്വഗതിയിൽ സഞ്ചരിക്കുന്നു. അതുകൊണ്ട് ലൗകീകജീവിതം ജീവന്റെ ഉയർച്ചക്കാക്കേണ്ടത് അവരവരുടെ

കടമയാണ്. തന്റെ ആത്മാവിനെ ഉദ്ധരിക്കേണ്ടത് താൻ തന്നെയാണ്, മറ്റാർക്കും അതിന് കഴിയില്ല.

പ്രവർത്തിമാർഗത്തിൽ ജീവിക്കുന്നവർക്ക് രണ്ട് തരത്തിലുള്ള കർമ്മങ്ങളെ അഭിമുഖീകരിക്കേണ്ടി വരുന്നു. ഒന്ന് വേദവിഹിതമായി പാപം ചെയ്യാതിരിക്കലാണ്(Do not's). രണ്ട് വേദം വിധിച്ചിട്ടുള്ള പുണ്യകർമ്മങ്ങൾ ചെയ്യുന്നത്(Do's). സുവിശേഷത്തിന്റെ ലക്ഷ്യം പ്രവർത്തിമാർഗമല്ല, മോക്ഷമാർഗമാണ്. പാപകർമ്മങ്ങൾ ചെയ്യാതേയും, പുണ്യകർമ്മങ്ങൾ ധാരാളം ചെയ്തും ചിത്തശുദ്ധീകരണം എന്ന വരം ലഭിച്ചവർക്ക് മാത്രമാണ് സുവിശേഷത്തിന്റെ വചനം ഗ്രഹിക്കാനും ആവഴിക്ക് സഞ്ചരിക്കാനും കഴിയുന്നത് എന്നാണ് യേശുക്രിസ്തു പറഞ്ഞത്. സുവിശേഷത്തിന്റെ വഴി ഏവർക്കും പിൻതുടരാൻ കഴിയില്ല, ചുരുക്കം ചിലർ മാത്രമേ ഈ വഴിക്ക് സഞ്ചരിക്കുകയുള്ളു എന്ന് യേശുക്രിസ്തു പറഞ്ഞത് പലപ്പോഴും മറന്നു പോകുന്നു.

ഈ ലോകത്തിൽ എന്തിനോടെങ്കിലും ആഗ്രഹം ഉണ്ടാകുന്നതും എന്റേതെന്ന് ധരിക്കുന്നതും ബന്ധനമാണ്. ആത്മാവിന്റെ പ്രതിബിംബരൂപമായ ജീവനിൽ ഞാൻ എന്ന് ബോധം ഉദയം ചെയ്തതാണ് എല്ലാ പ്രശ്നത്തിനും കാരണം, ശരീരത്തിൽ ഞാൻ എന്ന ബോധം, മനസിൽ ഞാൻ എന്ന ബോധം, ബുദ്ധിയിൽ ഞാൻ എന്ന ബോധം ഒക്കെ ബന്ധനങ്ങളാണ്. എന്റെ ശരീരം, എന്റെ മനസ്, എന്റെ ഭാര്യ, എന്റെ മക്കൾ, എന്റെ ധനം എന്നൊക്കെ അഭിമാനിക്കുന്നത് ബന്ധനമാണ്. ഈ ബന്ധനങ്ങൾ വളരെ എളുപ്പത്തിൽ പൊട്ടിച്ചെറിയാൻ പറഞ്ഞ വിദ്യയാണ്, നിനക്കുള്ളതെല്ലാം ത്യജിക്കുക, നിന്നെത്തന്നെ പകക്കുക, എന്നിട്ട് എന്നെ അനുഗമിക്കുക. സുവിശേഷത്തിന്റെ ആവശ്യം പിന്നീടാണ്. അത് അഭ്യസിച്ച് അതിൽ പൂർണ്ണത നേടുമ്പോൾ ശിഷ്യൻ ഗുരുവായ യേശുവിനെപ്പോലെത്തന്നെയായിത്തീരുന്നു.

1. ഈശാ വാസ്യമിദം സർവ്വം യത്കിഞ്ച
ജഗത്യാം ജഗത് തേന
ത്യക്തേന ഭുഞ്ജീഥാ മാഗൃധ: കസ്യസ്വിദ്ധനം.

അഖില വിശ്വ ബ്രഹ്മാണ്ഡത്തിൽ കാണുകയും കേൾക്കുകയും ചെയ്യുന്ന ചരാചര വസ്തുക്കളെല്ലാം, അവയെല്ലാത്തിന്റേയും സർവ്വാധാരവും സർവ്വനിയന്താവും സർവ്വാധിപതിയും സർവ്വശക്തിമാനും സർവ്വജ്ഞനും സർവ്വ കല്യാണസ്വരൂപനും ആയ പരമേശ്വരനാൽ വ്യാപ്തമായിരിക്കുന്നു. എല്ലാക്കാലത്തും അദ്ദേഹത്താൽ പരിപൂർണ്ണമാകുന്നു. (ഗീത 9–4).

ഇതിന്റെ യാതൊരു ഭാഗവും അദ്ദേഹത്താൽ രഹിതമായിരിക്കുന്നില്ല (ഗീത 10–39, 42). ഇങ്ങനെ ചിന്തിച്ച് ആ ഈശ്വരനെ നിരന്തരം തന്നോടുകൂടി അധിവസിപ്പിച്ചുകൊണ്ട്, സർവ്വദാ അദ്ദേഹത്തെ സ്മരിച്ചുകൊണ്ട്, ഈ പ്രപഞ്ചത്തിൽ മമതയും ആസക്തിയും ത്യജിച്ചു കർത്തവ്യപാലനത്തിനായി മാത്രം വിഷയങ്ങളെ യഥാവിധി ഉപഭോഗം ചെയ്യുവിൻ, അതായത് വിശ്വരൂപിയായ ഈശ്വരന്റെ പൂജയ്ക്കുവേണ്ടി മാത്രം കർമ്മങ്ങളെ ആചരിക്കുവിൻ. വിഷയങ്ങൾക്കടിമയാകുവാൻ മനസ്സിനെ അനുവദിക്കരുത്. ഇതിൽ നിങ്ങൾക്കു നിശ്ചയമായും മംഗളമുണ്ടാകും. ഈ ഭോഗ്യവസ്തുക്കൾ ആരുടേയുമല്ല. മനുഷ്യൻ ഭ്രമം മൂലം ഇവയിൽ മമതയും ആസക്തിയും കണ്ടെത്തുന്നു. ഇവ പരമേശ്വരന്റേതാകുന്നു. അദ്ദേഹത്തിന്റെ പ്രസന്നതയ്ക്കുവേണ്ടി ഇവയുടെ ഉപയോഗം നടക്കണം. ഇതു മനുഷ്യർക്കുവേണ്ടി വേദഭഗവാന്റെ പവിത്രോപദേശമാകുന്നു.

2. കർവന്നേവേഹ കർമ്മാണി ജിജീവിഷേച്ഛതം സമാഃ
ഏവം ത്വയി നാന്യഥേതോഽസ്തി ന
കർമ്മ ലിപ്യതേ നരേ.

പൂർവ്വമന്ത്രത്തിൽ പറഞ്ഞിരിക്കുന്നതുപോലെ ജഗത്തിന്റെ ഏകമാത്രാകർത്താവും ധർത്താവും ഹർത്താവും സർവ്വശക്തിമാനും സർവ്വമയനുമായ പരമേശ്വരനെ സ്മരിച്ചുകൊണ്ട് ഇവയെല്ലാം അദ്ദേഹത്തിന്റേതെന്നു കരുതി അദ്ദേഹത്തിന്റെ പൂജയ്ക്കായി ശാസ്ത്രനിയതമായ കർത്തവ്യകർമ്മങ്ങളെ ആചരിച്ചുകൊണ്ട് നൂറുസംവത്സരം ജീവിക്കുവാനാഗ്രഹിക്കുവിൻ.

ഈവിധം തന്റെ ജീവിതം മുഴുവൻ പരമേശ്വരനുവേണ്ടി സമർപ്പണം ചെയ്യുവിൻ. കാസ്ത്രോക്തമായ സ്വകർമ്മങ്ങളെ ആചരിച്ചുകൊണ്ടു ജീവിതം കഴിച്ചുകൂട്ടുന്നതു പരമേശ്വരന്റെ പൂജയ്ക്കുവേണ്ടി മാത്രമാകുന്നു; തനിക്കുവേണ്ടിയല്ല. ഭോഗം ഭോഗിക്കുന്നതിനായിട്ടല്ല. വെറുതെ ചെയ്യുന്നതിനാൽ ആ കർമ്മങ്ങൾക്കു നിന്നെ ബന്ധനത്തിൽ അകപ്പെടുത്താൻ കഴിയുന്നില്ല. കർമ്മങ്ങൾ അനുഷ്ഠിച്ചുകൊണ്ട് അവയിൽ മുഴുകാതിരിക്കുന്നതിന് ഈ ഒരു മാർഗ്ഗമേയുള്ളൂ. ഇതിനതിരിക്തമായി മറ്റു യാതൊരു മാർഗ്ഗവും കർമ്മബന്ധനങ്ങളിൽ നിന്നും മോചനം നേടുവാനായിട്ടില്ല (ഗീത 2–50, 51; 5–10).

സംബന്ധം – ഇപ്രകാരം കർമ്മബന്ധങ്ങളിൽനിന്നും മുക്തിനേടുന്നതിനുള്ള മാർഗ്ഗം നിർദ്ദേശിച്ചിരിക്കുന്നു. ഇനി ഇതിനുവിരുദ്ധമായ മാർഗ്ഗങ്ങളിൽ കൂടി ചരിക്കുന്ന മനുഷ്യരുടെഗതിയെ വർണ്ണിക്കുന്നു

(ഈശാവാസ്യോപനിഷത്ത്)

abraham_mukkath@yahoo.com